

# ശ്രീവിദ്യാധിരാജ സുപ്രഭാതം

പ്രൊഫ. ജഗദി വേലായുധൻ നായർ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



ബ്രഹ്മശ്രീ വിദ്യാധിരാജ ചട്ടമ്പി സ്വാമികൾ

# ശ്രീ വിദ്യാധിരാജ സുപ്രഭാതം

ഗ്രന്ഥകർത്താ

പ്രൊഫ.ജഗദി വേലായുധൻ നായർ

വ്യാഖ്യാനം

പ്രൊഫ.കുമ്പളത്തു ശാന്തകുമാരി അമ്മ

പ്രകാശനം

കുമ്പളത്തു വി.എസ്.നായർ, എം.എ
ഡോക്ടർ കുമ്പളത്തു വി.പി.നായർ

എന്നെ ഞാനാക്കിയ മാതാപിതാക്കൾ തൻ
ധന്യ സ്മരണയ്ക്കു മുന്നിലത്യാദരം
ഇന്നിക്കവിതാമലർച്ചെണ്ടു ഭക്തിയോ-
ടന്യൂനമോദം സമർപ്പിച്ചിടുന്നു ഞാൻ

---

# ശ്രീ വിദ്യാധിരാജ സുപ്രഭാതം

**ശ്ലോകം:1**

*വിദ്യാവിഭൂതി, വിവിധ ശ്രുതിസാര ശാസ്ത്ര*
*വിദ്യാദികൾക്കു വരമാം വിളഭൂമിയായി*
*വിദ്യോതമാന യശസാ പരിദീപ്തനായ*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

## വ്യാഖ്യാനം

**ശ്ലോകം:1**

വിദ്യാവിഭൂതി= സർവ വിദ്യകളിലുമുള്ള ഐശ്വര്യം. 'ഐശ്വര്യ' മെന്നതിന് 'ഈശ്വരസ്വഭാവം' എന്നാണ് ഇവിടെ അർത്ഥം. 'ഈശ ഐശ്വര്യേ' എന്നു ധാതുപാഠം. ഈശിത്വം നേടിയവരിൽ വരൻ എന്നും ഈശ്വര ശബ്ദത്തിന് അർത്ഥം പറയാം. എന്തിനേയും തന്നിലേക്ക് നിയന്ത്രിച്ചു നിറുത്താനുള്ള കഴിവ് ശ്രീ ചട്ടമ്പിസ്വാമികൾക്കുണ്ടായിരുന്നുവെന്നാണ് 'വിദ്യാവിഭൂതി' എന്ന പ്രയോഗം കൊണ്ട് കവി ഇവിടെ സൂചിപ്പിക്കുന്നത്. വിവിധ ശ്രുതിസാരം= പല തരത്തിലുള്ള വേദങ്ങൾ= ചതുർവേദങ്ങൾ. ശാസ്ത്രവിദ്യ= ശാസ്ത്രജ്ഞാനം, വിളഭൂമി= വിളനിലം. സർവ വേദങ്ങളിലും, സർവശാസ്ത്രങ്ങളിലും അസാധാരണ വൈദുഷ്യമുള്ള ആളായിരുന്നു സ്വാമികൾ എന്നു സാരം. വിദ്യോതമാനയശസാ= പ്രകാശപൂർണമായ യശസ്സോടു കൂടി. പരിദീപ്തനായ= തിളങ്ങുന്നവനായ. സർവവിദ്യകളിലും സർവവേദങ്ങളിലും സർവശാസ്ത്രങ്ങളിലും നിഷ്ണാതനും യശസ്വിയുമായ ശ്രീ വിദ്യാധിരാജ ഭഗവാന് ,സുപ്രഭാതം നേരുന്നു എന്നു ചുരുക്കം.

---

**ശ്ലോകം:2**

*ചട്ടത്തെയമ്പുമൊരു ശിഷ്യനുദേശികാഗ്ര്യൻ*
*പട്ടം കൊടുത്ത പദമിങ്ങഭിധാനമായി*
*ചട്ടമ്പിയെന്നു ഭുവി വിശ്രുതനായി വാഴും*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:2** സ്വാമികൾക്ക് 'ചട്ടമ്പി' എന്ന പേരു കിട്ടിയതെങ്ങനെയെന്നു പറയുന്നു. ചട്ടം= വ്യവസ്ഥ അഥവാ നിയമം. അമ്പും= സ്നേഹിക്കുന്ന അഥവാ ആദരിക്കുന്ന, ദേശികാഗ്ര്യൻ= ഗുരുനാഥൻ, പേട്ടയിൽ രാമൻപിള്ള ആശാൻ എന്ന് ഇവിടെ അർത്ഥം, പട്ടം= സ്ഥാനം. അഭി ധാനമായി= പേരായിത്തീർന്നു. ചട്ടമ്പി എന്ന പദത്തിന് ചട്ടത്തെ അമ്പു ന്നവൻ എന്നർത്ഥം അതായത് ക്ലാസിലെ മോണിട്ടർ. മോണിട്ടർ, ഇംഗ്ലീഷ് പദമാണ്. മോണിട്ടർ എന്നതിന്റെ മലയാളരൂപമാണ് ചട്ടമ്പി. ചട്ടംപിള്ള, ചട്ടമ്പിപ്പിള്ള എന്നും പറയും. പേട്ടയിൽ രാമൻപിള്ള ആശാന്റെ വിദ്യാലയത്തിൽ പഠിക്കുന്ന കാലത്ത് ആശാൻ സ്വാമികളെ ക്ലാസ്സിലെ 'ചട്ടമ്പി'യാക്കി. ആ സ്ഥാനപ്പേര് പിന്നീട് വ്യക്തി നാമമായി മാറി. അങ്ങനെ ചട്ടമ്പിയെന്ന് അദ്ദേഹം പ്രസിദ്ധനായിത്തീരുകയും ചെയ്തു. ഭൂവി= ഭൂമിയിൽ വിശ്രുതൻ = കീർത്തിമാൻ.

**ശ്ലോകം:3**

*മഞ്ജുത്വമാർന്ന പനിമാമലതൻ മകൾക്കു*
*നെഞ്ചത്തു തഞ്ചുമൊരു മഞ്ജുള ഭൂഷയായി*
*രഞ്ജിച്ച ഷൺമുഖസുരേശനു ദാസനായ*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം:3** മഞ്ജുത്വമാർന്ന= മനോഹരമായ, പനിമാമലതൻ മകൾക്ക്= ഹിമവൽപുത്രിയായ ശ്രീ പാർവ്വതിക്ക്, നെഞ്ചത്തു തഞ്ചുമൊരു= നെഞ്ച ത്തിരിക്കുന്ന. മഞ്ജുള ഭൂഷയായി= മനോമോഹനമായ ആഭരണമായി. രഞ്ജിച്ച= ശോഭിച്ച. ഷൺമുഖസുരേശന്= ദേവശ്രേഷ്ഠനായ ശ്രീ ഷൺമു ഖന്. ശ്രീ ബാലസുബ്രഹ്മണ്യനെ ശ്രീ പാർവ്വതിയുടെ മാറത്തു പ്രകാ ശിച്ച മണിഭൂഷണമായി കല്പിച്ചിരിക്കുന്നു. ഷൺമുഖദാസനാണല്ലോ ചട്ടമ്പി സ്വാമികൾ.

**ശ്ലോകം:4**

*തുംഗാനുഭാവനഗജാരമണൻ,ധരിത്രീ-*
*രംഗാവനായ നിഗമം സകലാർഹമാക്കാൻ*
*നങ്കാഖ്യമാതൃജഠരാദവതാരമാർന്ന*
*വിദ്യാധിരാജ ഭഗവൻ തവ സുപ്രഭാതം.*

**ശ്ലോകം:4** ശ്രീ ചട്ടമ്പി സ്വാമികൾ ശിവാവതാരമാണെന്നു പറയുന്നു. തുംഗാനുഭാവൻ= മഹാനുഭാവൻ. അഗജാരമണൻ= അഗജയുടെ (ശ്രീ പാർവ്വതിയുടെ) രമണൻ (ഭർത്താവ്) ശ്രീ പരമേശ്വരൻ. അഗജ= അഗത്തിന് (പർവതത്തിന്) ജനിച്ചവൾ= ശ്രീ പാർവ്വതി. ധരിത്രീരംഗാവനായ= ധരിത്രീരംഗത്തിന്റെ (ഭൂമിയുടെ) അവനത്തിന് (രക്ഷയ്ക്ക്) ആയിക്കൊണ്ട്, നിഗമം= വേദം. സകലാർഹമാക്കാൻ= എല്ലാ ആളുകൾക്കും അർഹതയുള്ളതാക്കി തീർക്കാൻ. നങ്കാഖ്യമാതൃജഠരാദ്= നങ്ക അഥവാ നങ്ങമ്മപ്പിള്ള എന്ന മാതാവിന്റെ വയറ്റിൽ നിന്നും. അവതാരമാർന്ന= അവതരിച്ച. ലോകക്ഷേമത്തിനു വേണ്ടി വേദം സാർവജനീനമാക്കി ത്തീർക്കാൻ ശ്രീ പരമേശ്വരൻ നങ്ങമ്മപ്പിള്ളയുടെ ഗർഭത്തിൽ അവതരിച്ചതാണ് ശ്രീ ചട്ടമ്പിസ്വാമികൾ എന്നാണ് കവി അഭിപ്രായപ്പെടുന്നത്. നങ്ക അഥവാ നങ്ങമ്മപ്പിള്ളയെന്നത് സ്വാമികളുടെ മാതാവിന്റെ പേരാണ്.

**ശ്ലോകം:5**

*പങ്കത്തിൽ നിന്നതിസുഗന്ധമിയന്നുപൊങ്ങും*
*പങ്കേരുഹപ്പടി, ദരിദ്രതയിങ്കൽ നിന്നും*
*സദ്യോവിമുക്തിയുടെ പൂങ്കുലയായ് വിടർന്ന*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം:5** പങ്കത്തിൽ നിന്ന്= ചെളിയിൽ നിന്നും, അതിസുഗന്ധമിയന്നു പൊങ്ങും= അത്യന്തം സുഗന്ധത്തോടു കൂടി ഉയർന്നുവരുന്ന. പങ്കേരുഹപ്പടി= ചെന്താമരപ്പൂ എന്നപോലെ. സദ്യോവിമുക്തി= പെട്ടെന്നുള്ള മോക്ഷസിദ്ധി, ചെളിയിൽ കുരുത്ത ചെന്താമരപ്പൂവ് സുഗന്ധവാഹിയായി വിടർന്നുല്ലസിക്കുന്നതു പോലെ, ദാരിദ്ര്യത്തിൽ ജനിച്ച സ്വാമികൾ സദ്യോ മുക്തിയുടെ പൂങ്കുലയായി പരിലസിച്ചു എന്നു സാരം., ക്രമമുക്തിയെന്നും, സദ്യോ മുക്തിയെന്നും മുക്തി രണ്ടു തരത്തിലുണ്ട്. യമം,

നിയമം, ആസനം, പ്രാണായാമം തുടങ്ങിയ അനുഷ്ഠാനങ്ങൾ, തപസ്സ് എന്നിവയിലൂടെ പല ജന്മങ്ങൾ കൊണ്ട് നേടുന്ന മുക്തിക്കാണ് ക്രമമുക്തിയെന്നു പറയുന്നത്. ഒരു ജീവിതം കൊണ്ടു തന്നെ അനായാസമായി ജീവന്മുക്തനാകുന്ന അവസ്ഥ സദ്യോമുക്തിയും. സ്വാമികൾ നേടിയത് സദ്യോമുക്തിയായിരുന്നല്ലോ. ശ്രീ ചട്ടമ്പിസ്വാമികളുടെ സമാധിയെക്കുറിച്ച് ശ്രീ നാരായണ ഗുരു രചിച്ച അനുസ്മരണ ശ്ലോകദ്വയത്തിൽ 'ശുകവർത്മനാ' എന്ന പദപ്രയോഗത്തിൽ അദ്ദേഹം ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്.

**ശ്ലോകം:6**

*വിസ്തീർണ്ണഫാല, മതികാന്ത വിശാലനേത്രം*
*വിദ്യോതകാബ്ജവദനം,മഹനീയ ഗാത്രം*
*ഇത്യാദിയാലിവനു കണ്ണിനു പുണ്യമായ*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം:6** വിസ്താരഫാലതലം= വിശാലമായ നെറ്റിത്തടം. അതികാന്തവിശാലനേത്രം= മനോഹരവും വിടർന്നതുമായ കണ്ണുകൾ. വിദ്യോതകാബ്ജവദനം= പ്രകാശപൂർണവും താമരപ്പൂപോലുള്ളതുമായ മുഖം. മഹനീയഗാത്രം= മഹത്വമാർന്ന ശരീരം. ഇത്യാദിയാൽ=ഇവകൊണ്ട്, വിശാലമായ നെറ്റിത്തടം. തിളക്കമാർന്നതും വിടർന്നതുമായ കണ്ണുകൾ, പ്രകാശപൂർണ്ണവും താമരപ്പൂപോലുള്ളതുമായ മുഖം എന്നിവയോടു കൂടിയ സ്വാമികളുടെ രൂപം കണ്ണുകൾക്കു പുണ്യപൂരമാണെന്നു താല്പര്യം.

**ശ്ലോകം: 7**

*കാഷായമില്ലിഹ, കമണ്ഡലുവില്ല,മറ്റു-*
*വേഷാദിയാൽ പ്രകടമാം യമിഭാവമില്ല*
*ആർഷാദിയാണു മുനിഭൂഷണമെന്നു കാട്ടും*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:7** കാഷായമില്ല= കാഷായ വസ്ത്രം അണിഞ്ഞിട്ടില്ല. കമണ്ഡലുവില്ല= ജലപാത്രവുമില്ല. കമണ്ഡലു= സന്യാസിമാരുടെ ജലപാത്രം. മറ്റു വേഷാദിയാൽ പ്രകടമാം= മറ്റു തരത്തിലുള്ള വേഷാദികൾ

കൊണ്ടു പ്രകടമാക്കപ്പെടുന്ന യമിഭാവമില്ല= യമിയുടെ ഭാവവുമില്ല. യമി= ഇന്ദ്രിയനിഗ്രഹം ശീലിച്ചവൻ (സന്യാസി) ആർഷാദിയാണ്= ആർഷം ദൈവം, പൗരുഷം മുതലായവയാണ്. മുനിഭൂഷണം= മുനിമാർക്ക് ഭൂഷ ണമായിട്ടുള്ളത്. എന്നു കാട്ടും= എന്നു കാണിച്ചുതരുന്ന. ആർഷം, ദൈവം, പൗരുഷം എന്ന് തത്വജ്ഞാനം മൂന്നു തരത്തിലുണ്ട്. 'തത്വ ജ്ഞാനം ത്രിവിധം ഭേദാദ്ദൈവാർഷ പൗരുഷത്വസ്യ' എന്ന് അദ്വൈ താമൃത മഞ്ജരി. ദേവന്മാരുടെ അനുഗ്രഹം മൂലം ലഭിക്കുന്ന തത്വ ജ്ഞാനമാണ് ദൈവം. ഗുരുനാഥന്മാരിൽ നിന്നും , ശാസ്ത്രാഭ്യസന ത്തിൽ നിന്നും ലഭിക്കുന്ന തത്വജ്ഞാനം പൗരുഷം. യോഗീശ്വരന്മാ രുടെ സമാധിയിൽ നിന്നുണ്ടാകുന്ന ബുദ്ധിയുടെ ചൈതന്യവിശേഷ ത്താൽ സിദ്ധിക്കുന്ന തത്വജ്ഞാനം ആർഷവും. ഇതിന് പ്രാതിഭം എന്നും പേരുണ്ട്. പ്രാതിഭജ്ഞാനം സർവ്വജ്ഞതയ്ക്ക് കാരണമാകും. 'പ്രതിഭത്വാദ് സർവം' എന്ന് പതഞ്ജലി എടുത്തു പറയുന്നത് അതു കൊണ്ടാണ്. മിക്ക സന്യാസിമാർക്കും പൗരുഷജ്ഞാനമാണുണ്ടാവു ക. ചട്ടമ്പി സ്വാമികൾക്കുണ്ടായിരുന്നത് ആർഷജ്ഞാനമാണ്. തന്മൂല മാണ് അദ്ദേഹം സർവജ്ഞനായിത്തീർന്നതും. 'സർവ്വജ്ഞഃ' എന്നു ശ്രീ നാരായണഗുരു വിശേഷിപ്പിച്ചിരിക്കുന്നത് ഓർക്കുക. കായത്തിൽ കാഷായവും കയ്യിൽ കമണ്ഡലുവുമായി യമിഭാവത്തിൽ നടക്കുന്ന തല്ല സന്യാസമെന്നും ആർഷാദികളായ തത്വജ്ഞാനലബ്ധിയാണ് സന്യാസിക്കുണ്ടായിരിക്കേണ്ടതെന്നും സ്വാമികൾ തെളിയിച്ചു. ബാഹ്യ മായ സന്യാസവേഷമല്ല, ആന്തരമായ തത്വജ്ഞാനമായിരുന്നു സ്വാമി കളുടെ സന്യാസിത്വത്തിന്റെ അടിത്തറയെന്നു സാരം.

**ശ്ലോകം:8**

*നങ്ങമ്മയെന്ന നറുകല്പക വല്ലിപൂത്ത*
*തുംഗാഭിരാമതയെഴും സുരപുഷ്പമായി*
*അദ്വൈതതത്വ വരഗന്ധമഹോ! പരത്തും*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം: 8** നങ്ങമ്മയെന്ന നറുകല്പകവല്ലി= നങ്ങമ്മപിള്ളയാകുന്ന കല്പലത. തുംഗാഭിരാമതയെഴും= അതിമനോഹരമായ, സുരപുഷ്പം=

കല്പവൃക്ഷപ്പൂവ്. അദ്വൈതതത്വവരഗന്ധം= അദ്വൈതതത്വത്തിന്റെ ശ്രേഷ്ഠമായ സൗരഭ്യം.മാതാവായ നങ്ങമ്മപ്പിള്ളയെ കല്പലതയായും സ്വാമികളെ ആ ലതയിൽ പൂത്ത സുരപുഷ്പമായും രൂപണംചെയ്തിരിക്കുന്നു. സ്വാമികളാകുന്ന ഈ സുരപുഷ്പം അദ്വൈതതത്വ സൗരഭ്യം പരത്തുന്നു.

**ശ്ലോകം:9**

*പ്രാചീന കേരള ചരിത്ര പയപ്പയോധി-*
*പ്പൂരത്തിനെ പ്രതിഭ കൊണ്ടു മഥിച്ചു പാരം*
*സ്വാദുറ്റ പൂർവ്വചരിതാമൃതമുദ്ധരിച്ച*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:9** പ്രാചീന കേരള ചരിത്ര പയപ്പയോധിപ്പൂരത്തിനെ= പ്രാചീന കേരളത്തിന്റെ ചരിത്രമാകുന്നപാൽക്കടലിന്റെ കയത്തെ.പയപ്പയോധി=പാൽക്കടൽപൂരം= കയം. പ്രതിഭ= ബുദ്ധിസാമർത്ഥ്യം. സ്വാദുറ്റ= സ്വാദേറിയ. പൂർവചരിതാമൃതം= പൂർവചരിത്രമാകുന്ന അമൃത്. ഉദ്ധരിച്ച= ഉയർത്തിയെടുത്ത പാൽക്കടൽ മഥനം ചെയ്തപ്പോൾ സ്വാദേറിയ അമൃത് ഉയർന്നു വന്നു. അതുപോലെ സ്വാമികൾ കേരള ചരിത്രമാകുന്ന പാലാഴി കടഞ്ഞ് പൂർവചരിത്രമാകുന്ന അമൃത് ഉയർത്തിയെടുത്തു എന്ന് താല്പര്യം. സ്വാമി തിരുവടികൾ എഴുതിയ 'പ്രാചീന മലയാളം' എന്ന ഗ്രന്ഥമാണ് ഇവിടെ സൂചിപ്പിക്കപ്പെടുന്നത്.

**ശ്ലോകം:10**

*വേദാധികാരമൊരു കുത്തകയല്ലതിങ്കൽ*
*ജാതിത്വമില്ല, നരനാരിവിഭേദമില്ല*
*ഈ തത്വമാദ്യമുലകത്തിനു കാഴ്ചവച്ച*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം:10** വേദാധികാരം= വേദം കൈകാര്യം ചെയ്യാനുള്ള അവകാശം. ജാതിത്വമില്ല= ജാതിഭേദമില്ല. നരനാരിവിഭേദമില്ല= ആണെന്നോ പെണ്ണെന്നോ ഉള്ള ഭേദമില്ല. വേദാധികാരം ബ്രാഹ്മണർക്കു മാത്രമാണല്ലോ ഉണ്ടായിരുന്നത്. അത് അവരുടെ കുത്തകയല്ലെന്നും ആർക്കും വേദം പഠിക്കാമെന്നും അതിൽ സ്ത്രീപുരുഷ ഭേദം പോലും നോക്കേണ്ട

കാര്യമില്ലെന്നും ഉള്ള ആശയം സ്വാമികൾ പ്രചരിപ്പിച്ചു എന്നു സാരം. 'ന സ്ത്രീ ശൂദ്രൗ വേദമധീയാതാം' എന്നും മറ്റുമുള്ള പ്രമാണങ്ങളെ സ്വാമികൾ നിഷേധിച്ച കാര്യമാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്. സ്വാമികൾ രചിച്ച വേദാധികാര നിരൂപണം എന്ന ഗ്രന്ഥത്തെക്കുറിച്ച് ഇവിടെ സ്മരിക്കുന്നു. വേദം ആർക്കും പഠിക്കാമെന്ന തത്ത്വം ആദ്യം പ്രചരിപ്പിച്ചതും സ്വാമികളാണ്.

**ശ്ലോകം:11**

*നേരായ മർത്യ ഗുണമെന്നതു സർവ്വജീവ-*
*കാരുണ്യമെന്നു തെളിയിച്ച മഹാനുഭാവൻ*
*ആരാജദാസമൊരുപോലലിവോടു കണ്ട-*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:11** നേരായ മർത്യഗുണം=മനുഷ്യരുടെ ശരിയായ ഗുണം.സർവ്വ ജീവകാരുണ്യം=സർവ്വജീവനോടും അതായത് സർവ്വ ജീവികളോടുമുള്ള ദയാവായ്പ്. സർവ്വജീവികളോടും കാരുണ്യമുണ്ടായിരിക്കുകയെന്ന താണ് യഥാർത്ഥ മനുഷ്യഗുണമെന്നർത്ഥം. മഹാനുഭാവൻ=മഹാത്മാ വ്. ആരാജദാസം= രാജാവു മുതൽ ദാസൻ വരെ. സ്വാമികളുടെ ജീവ കാരുണ്യ നിരൂപണമെന്നഗ്രന്ഥം ഇവിടെ സമരിക്കപ്പെട്ടിരിക്കുന്നു.

**ശ്ലോകം:12**

*അദ്വൈതചിന്തയുടെ പദ്ധതി ബദ്ധമോദം*
*ശുദ്ധീകരിച്ചു സുജനാഗമനാർഹമാക്കി*
*ശുദ്ധാദിഭാഷയുടെ ജാതകവും കുറിച്ച*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:12** അദ്വൈതചിന്തയുടെ പദ്ധതി= അദ്വൈതചിന്തയുടെ മാർഗ്ഗം. അദ്വൈതചിന്ത=പരമാത്മാവും ജീവാത്മാവും ഒന്നാണെന്നുള്ള ചിന്ത. പദ്ധതി=മാർഗ്ഗം, ബദ്ധമോദം=സന്തോഷത്തോടുകൂടി. അദ്വൈതപദ്ധതി ശുദ്ധവും സുഗമവുമാക്കി തീർക്കുന്നതുകൊണ്ട് സന്തോഷമുണ്ടാകാമ ല്ലോ. സുജനാഗമനാർഹം=സുജനങ്ങൾക്ക് ഗമിക്കത്തക്കത്. ശുദ്ധാദി ഭാഷ=ശുദ്ധമായ ആദിഭാഷ. ആദിഭാഷ തമിഴായിരുന്നുവെന്നാണ് സ്വാമി കളുടെ അഭിപ്രായം. ജാതകം കുറിച്ച= (ആദിഭാഷയുടെ) ഉൽപത്തി മുതലായവയെക്കുറിച്ച് എഴുതിയ. ലോകത്ത് ആദ്യമുണ്ടായ ഭാഷ തമി

ഴാണെന്നും, മറ്റുഭാഷകളെല്ലാം അതിന്റെ അപഭ്രംശരൂപങ്ങളാണെന്നും ആദിഭാഷയെന്ന ഗ്രന്ഥത്തിൽ സ്വാമികൾ സ്ഥാപിച്ചിട്ടുണ്ട്. 'ജാതകം കുറിച്ച്' എന്ന പ്രയോഗം കൊണ്ട് ഇക്കാര്യമാണ് കവി അർത്ഥമാക്കുന്നത്. അദ്വൈതചിന്ത സാമാന്യജനങ്ങൾക്ക് സുഗമമാക്കി തീർക്കാൻ സ്വാമികൾ 'അദ്വൈത ചിന്താ പദ്ധതി' എന്ന ഗ്രന്ഥമെഴുതി. ആദിഭാഷ തമിഴാണെന്ന് തെളിയിക്കാൻ 'ആദിഭാഷ' എന്ന് ഗ്രന്ഥം രചിച്ചു. ഇവയിലാദ്യത്തേത് വേദാന്തഗ്രന്ഥവും രണ്ടാമത്തേത് ഭാഷാ ശാസ്ത്രഗ്രന്ഥവുമാണ്. ആദിഭാഷ തമിഴിലാണ് രചിച്ചത്. ആ രണ്ടു ഗ്രന്ഥവും ഇവിടെ സ്മരിക്കപ്പെടുന്നു.

**ശ്ലോകം:13**

*വേദാന്ത ദാന്തവനകേസരി, തത്വചിന്താ-*
*ഭേദാരവിന്ദഗതരാജിത രാജഹംസം*
*ആദേയസർവ്വമത സാരദ പാരിജാതം.*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:13** വേദാന്ത ദാന്തവനകേസരി=വേദാന്തമാകുന്ന ദാന്തവനത്തിലെ കേസരി. ദാന്ത=ഇണങ്ങിയ, കേസരി=സിംഹം. വേദാന്തമാകുന്ന ഇണങ്ങിയ വനത്തിലെ സിംഹമെന്നർത്ഥം. സിംഹം വനരാജനാണ്. സ്വാമികൾ വേദാന്തവനത്തിനു രാജനാണെന്നു ധ്വനിപ്പിക്കപ്പെട്ടിരിക്കുന്നു. വേദാന്തം അവിടുത്തേക്ക് ഇണങ്ങിയ വിഷയവുമാണല്ലോ. വേദാന്തത്തെ വനമായി രൂപണം ചെയ്തിരിക്കുന്നു. തത്വചിന്താഭേദാര വിന്ദഗതരാജിതരാജഹംസം=തത്വചിന്താഭേദങ്ങളാകുന്ന അരവിന്ദങ്ങളിൽ (താമരപ്പൂക്കളിൽ) ഗതനായിരുന്ന (ഗമിച്ചിരുന്ന) രാജഹംസം. ഹംസം താമരപ്പൂക്കളിൽ ഗമിച്ച് അതിന്റെ സാരസർവസ്വമായ മധു നുകർന്നുല്ലസിക്കുന്നു. അതുപോലെ തത്വചിന്താഭേദങ്ങളാകുന്ന താമരപ്പൂക്കളിൽ ഗമിച്ച് സ്വാമികൾ അവയുടെ സാരം ഗ്രഹിച്ചു രസിച്ചു എന്നർത്ഥം. സാംഖ്യം, ബൗദ്ധം, വൈശേഷികം, വേദാന്തം എന്നീ ഹിന്ദുമത തത്വചിന്തകളിലും, ക്രിസ്തുമതം മുഹമ്മദുമതം തുടങ്ങിയ ഇതര മതത്വശാസ്ത്രങ്ങളിലും നിഷ്ണാതനായിരുന്നല്ലോ സ്വാമികൾ. ആദേയസർവമതസാരദ പാരിജാതം= ആദേയമായ (സ്വീകരിക്കപ്പെടത്തക്കതാ

യ) സർവ്വമതങ്ങളുടേയും, സാരാംശങ്ങളെ ദാനം ചെയ്യുന്ന പാരിജാതം (കല്പവൃക്ഷം). കല്പവൃക്ഷത്തോട് എന്തു ചോദിച്ചാലും ഉടനെ ലഭിക്കും. അതുപോലെ ഏതു മതത്തിന്റെ സാരാംശങ്ങളെക്കുറിച്ചു ചോദിച്ചാലും സ്വാമികളിൽനിന്നും ഉടനെ ഉത്തരം കിട്ടുമെന്നു ധ്വനി. ക്രിസ്തുമതസാരാദികളായ ഗ്രന്ഥങ്ങളെക്കുറിച്ച് ഇവിടെ സ്മരിക്കാം.

**ശ്ലോകം:14**

*ചിത്താദികൾക്കുമറിയാനരുതാത്തതാകും*
*ചിത്തായ നിത്യവിയദുജ്ജ്വലഫാലഭൂവിൽ*
*പ്രത്യക്ഷമാം ദ്യുമണിതൻ മണിബിംബമായ*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:14** ചിത്താദികൾക്കും=മനസ്സ്, വാക്ക്, പ്രവൃത്തി എന്നിത്യാദികൾക്കുപോലും, അറിയാൻ കഴിയാത്തതാകും=അറിയാൻ കഴിയാത്തതായ, മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, പ്രവൃത്തികൊണ്ടോ, അറിയാൻ കഴിയാത്തതായ, ചിത്തായ നിത്യവിയദുജ്ജ്വല ഫാലഭൂവിൽ= ചിത്താകുന്ന )ജ്ഞാനമാകുന്ന) നിത്യവിയത്തിന്റെ (നിത്യാകാശത്തിന്റെ) ഉജ്ജ്വലമായ (ജ്വലിക്കുന്ന) ഫാലഭൂവിൽ (നെറ്റിത്തടത്തിൽ) ജ്ഞാനാകാശത്തിൽ. പ്രത്യക്ഷമാം=പ്രത്യക്ഷമായിക്കാണുന്ന, ദ്യുമണിതൻ മണിബിംബം=സൂര്യബിംബം ദ്യുമണി=സൂര്യൻ. മണിബിംബം=മനോഹരമായ ബിംബം. ചിന്തകൊണ്ടോ വാക്കുകൊണ്ടോ പ്രവൃത്തി കൊണ്ടോ പൂർണ്ണമായി അറിയാൻ കഴിയാത്ത ജ്ഞാനമാകുന്ന ആകാശദേശത്ത് പ്രത്യക്ഷമായിക്കാണുന്ന സൂര്യബിംബമാണ് സ്വാമികൾ എന്നുസാരം. സൂര്യൻ എന്ന പരാമർശം കൊണ്ട് സ്വാമി തിരുവടികളുടെ പാണ്ഡിത്യം സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.

**ശ്ലോകം:15**

*ദീനാനുകമ്പി, കരുണാവരുണാധിവാസം,*
*ദൂനാത്മശാന്തി, പദസേവക പാരിജാതം,*
*നാനാവിപക്ഷഘനമണ്ഡല ചണ്ഡവാതം*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:15** ദീനാനുകമ്പി= ദീനൻമാരോട് അനുകമ്പയുള്ളവൻ. അനുകമ്പ= സഹാനുഭൂതി അഥവാ കൃപ. അനുകമ്പി=കൃപയുള്ളവൻ, കരുണാവരുണാധിവാസം= കരുണക്കടൽ. വരുണാധിവാസം=കടൽ. ദൂനാത്മശാന്തി=ദുഃഖിതർക്ക് ആത്മശാന്തി നൽകുന്നവൻ, പദസേവക പാരിജാതം=പാദസേവ ചെയ്യുന്നവർക്ക് കല്പവൃക്ഷം. നാനാവിപക്ഷഘന മണ്ഡലചണ്ഡവാതം=നാനാതരത്തിലുള്ള വിപക്ഷജനങ്ങളാകുന്ന (എതിരാളികളാകുന്ന) ഘനമണ്ഡലത്തിന് (മേഘസമൂഹത്തിന്) ചണ്ഡവാതം (കൊടുങ്കാറ്റ്) കൊടുങ്കാറ്റെന്നപോലെ എതിരാളികളെ തുരത്തുന്നവനെന്നർത്ഥം.

**ശ്ലോകം:16**

*പേരേറിടുന്ന ഗുരുവായറിയുന്ന ശ്രീമ-*
*ന്നാരായണന്നുമിഹസദ്ഗുരുദേവനായി*
*പാരത്ര്യമാർഗ്ഗമതു പാരിനുകാട്ടിടുന്ന*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:16** പേരെറിടുന്ന=പ്രസിദ്ധനായ ഗുരുവായറിയുന്ന ശ്രീമന്നാരായണന്നും=ശ്രീ നാരായണഗുരുവിനുപോലും. സദ്ഗുരുദേവനായി=ബ്രഹ്മവിദ്യാഗുരുവായി. സദ്ഗുരു എന്നാൽ സദ്രൂപത്തിലിരിക്കുന്ന ഗുരു എന്നർത്ഥം. 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി' എന്ന് പ്രമാണമനുസരിച്ച് ബ്രഹ്മജ്ഞാനി ബ്രഹ്മം തന്നെയാണ് അങ്ങനെ ബ്രഹ്മരൂപത്തിൽ അഥവാ സദ്രൂപത്തിലിരിക്കുന്ന ഗുരുവാണ് സദ്ഗുരു. ശ്രീ നാരായണ ഗുരുതന്നെ. ചട്ടമ്പിസ്വാമികൾ തന്റെ സദ്ഗുരുവാണെന്ന് പറഞ്ഞിട്ടുണ്ട്. ഇത്തരം സദ്ഗുരുക്കന്മാരിൽനിന്നും പ്രസരിക്കുന്ന ആദ്ധ്യാത്മിക ശക്തിയ്ക്ക് ശിഷ്യന്റെ മായാമോഹങ്ങളെ നശിപ്പിക്കാനുള്ള കഴിവുണ്ട്. മായാമോഹങ്ങളകറ്റി ശ്രീ നാരായണഗുരുവിന് മോക്ഷോപദേശം നൽകിയ സദ്ഗുരുവാണല്ലോ ചട്ടമ്പിസ്വാമികൾ. ശ്രീനാരായണഗുരുവിന്റെ ചില ജിവചരിത്രകാരൻമാർ ഈ പരമസത്യത്തെ അന്യഥാകരിക്കാൻ ശ്രമച്ചു കാണുന്നുണ്ട്. അതു ശരിയല്ല പാരത്ര്യമാർഗ്ഗം=പരലോകത്തു ലഭിക്കുന്ന ഭാഗ്യത്തിനുള്ളവഴി. പാരിന്=ലോകത്തിന് പരലോക ഭാഗ്യം കിട്ടാനുള്ള വഴികളാണല്ലോ സ്വാമികൾ ലോകത്തിനു നൽകിയത്.

**ശ്ലോകം:17**

*മാനാഗ്ര്യചോദക, വിമോദക,മോക്ഷദാദി*
*നാനാതരം, ഗുരുപരമ്പരയിങ്കലെന്നും*
*മാനിച്ചീടും മഹതമോക്ഷദനായ് വിളങ്ങും*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:17** മാനാഗ്ര്യൻമാരായ (ബഹുമാനമുള്ളവരിൽ അഗ്രേസരൻമാരായ- അത്യന്തം ബഹുമാനിക്കപ്പെടേണ്ടവരായ) ചോദകൻ, വിമോദകൻ (മോദകൻ) മോക്ഷദൻ എന്നിങ്ങനെയുള്ള സന്യാസഗുരുക്കന്മാരിൽ ശ്രീ ചട്ടമ്പിസ്വാമികൾ, മോക്ഷദനായി വിളങ്ങുന്നു എന്നർത്ഥം. ചോദകൻ, മോദകൻ, മോക്ഷദൻ എന്ന് സന്യാസഗുരുക്കന്മാർ മൂന്നുതരത്തിലുണ്ട്. അദ്ധ്യാത്മമാർഗ്ഗത്തലേക്ക് ശിഷ്യനെ പ്രചോദിപ്പിക്കുന്ന ഗുരുവാണ് ചോദകൻ. ബ്രഹ്മതത്വം ഉപദേശിച്ച് അദ്ധ്യാത്മ മാർഗ്ഗത്തിലേക്ക് ശിഷ്യന് സന്തോഷം ജനിപ്പിക്കുന്ന ഗുരു മോദകൻ. മന്ത്രോപദേശം കൊണ്ട് ബ്രഹ്മസാക്ഷാത്കാരം ബോധ്യപ്പെടുത്തി മായാബന്ധങ്ങളിൽ നിന്നും ശിഷ്യനെ മുക്തനാക്കുന്ന ഗുരു മോക്ഷദനും, ശ്രീ ചട്ടമ്പിസ്വാമികൾ മോക്ഷദനായ ഗുരുവാണ്. ശ്രീ നാരായണ ഗുരു, ശ്രീനീലകണ്ഠ തീർത്ഥപാദൻ, തീർത്ഥപാദസ്വാമികൾ എന്നിവർക്ക് മോക്ഷോപദേശം നൽകി ഭവബന്ധവിച്ഛിത്തി വരുത്തിയത് സ്വാമി തിരുവടികളാണല്ലോ.

**ശ്ലോകം:18**

*വന്ദിച്ചണഞ്ഞമുനിനായകനാം വിവേകാ-*
*നന്ദന്നു സംശയ നിവൃത്തിവരുത്തുവാനായ്*
*ചിൻമുദ്രകാട്ടി വഴിപോൽ വിശദീകരിച്ച*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:18** ചിൻമുദ്ര പിടിക്കുമ്പോൾ അത് ആത്മസാക്ഷാത്കാരത്തിന് എങ്ങനെ പ്രയോജകീഭവിക്കുന്നു എന്നൊരു സംശയം ശ്രീ വിവേകാനന്ദ സ്വാമികൾക്കുണ്ടായിരുന്നു. കണ്ണിൽക്കണ്ട സർവസന്യാസി ശ്രേഷ്ഠന്മാരോടും അദ്ദേഹം അതിനെപ്പറ്റി ചർച്ച ചെയ്തിട്ടുമുണ്ട്. തൃപ്തികരമായ സമാധാനം ആരിൽനിന്നും കിട്ടിയില്ല. വിവേകാനന്ദൻ കേരള

ത്തിൽ വന്ന് എറണാകുളത്ത് ചന്തുലാലിന്റെ (കൊച്ചിയിലെ എ.എസ്.പി.) വീട്ടിൽ വിശ്രമിക്കുന്ന കാലത്ത് ശ്രീ ചട്ടമ്പിസ്വാമികളുമായി പരിചയിക്കാനിടയായി. ചിൻമുദ്രയെപ്പറ്റിയുള്ള ചോദ്യം അപ്പോഴും ആവർത്തിക്കപ്പെട്ടു. സ്വാമികൾ, അന്നുവരെ പ്രകാശിതമായിട്ടില്ലാത്ത ഏതോ ഉപനിഷത്തിൽനിന്നും ചില ശ്ലോകങ്ങളുദ്ധരിച്ച് വ്യാഖ്യാനിച്ചു കേൾപ്പിച്ചു. അതിന്റെ പശ്ചാത്തലത്തിൽ വിവേകാനന്ദനെക്കൊണ്ട് ചിൻമുദ്ര പിടിപ്പിച്ചു. അപ്പൊഴാണ് അതിന്റെ അനുഭൂതി വിവേകാനന്ദനു ബോദ്ധ്യമായതും. അദ്ദേഹത്തിന്റെ സംശയങ്ങൾ മാറിയതും. ഈ സംഭവം നടക്കുന്നത് 1918-ൽ ആണ്. അതായത് ചട്ടമ്പിസ്വാമികളുടെ സമാധിക്ക് ആറുകൊല്ലം മുമ്പ്.

**ശ്ലോകം:19**

*ഇഷ്ടർക്കു കർമ്മഫല ദുഷ്കൃതി നീതികാട്ടാൻ*
*പട്ടിക്കു സദ്യ പരിചോടു നടത്തിനന്നായ്*
*വ്യഷ്ടിക്കു കർമ്മഗുണ തത്ത്വമുദാഹരിച്ച*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം:19** ഇഷ്ടർക്ക്= തന്നോട് ഇഷ്ടമുള്ളവർക്ക്. തന്റെ ഭക്തജനങ്ങൾക്ക്. കർമ്മഫല ദുഷ്കൃതി= പ്രവൃത്തിദോഷം. ജീവിതകാലത്ത് അഹങ്കാരം കൊണ്ട് അവനവൻ ചെയ്യുന്ന ദുഷ്കർമ്മങ്ങളുടെ ഫലം അനന്തരജന്മത്തിൽ എങ്ങനെ അനുഭവിക്കുന്നുവെന്ന് ഇഷ്ടജനങ്ങൾക്കു ബോധ്യപ്പെടുത്തിക്കൊടുക്കാനാണത്രെ അദ്ദേഹം സുപ്രസിദ്ധമായ പട്ടിസദ്യ നടത്തിയത്. തിരുവനന്തപുരത്ത തമ്പാനൂരുള്ള കല്ലുവീട്ടിൽ വച്ചാണ് സ്വാമികൾ പട്ടിസദ്യ നടത്തിയതെന്ന് പറയപ്പെടുന്നു. സദ്യ കഴിഞ്ഞ് മടങ്ങിയ പട്ടികളെ ഓരോന്നിനേയും ചൂണ്ടി 'ഇവൻ കഴിഞ്ഞ ജന്മത്തിൽ പോലീസ് ഇൻസ്പെക്ടറായിരുന്നു. പലരേയും ഇടിച്ചിട്ടുണ്ട്. ഇവൻ കൈക്കൂലിപ്പാവിയായിരുന്നു എന്നും മറ്റും ഗൃഹനായകനോടു പറഞ്ഞുവത്രെ. ഇജ്ജന്മത്തിലെ ആ പട്ടികൾ മുജ്ജന്മത്തിലെ ദുഷ്ടന്മാരായ ഉദ്യോഗസ്ഥ ശ്രേഷ്ഠന്മാരായിരുന്നുവെന്നാണ് സ്വാമികൾ സൂചിപ്പിച്ചത്. ജീവിച്ചിരിക്കുമ്പോൾ സത്കർമ്മം ചെയ്താലേ അന

ന്തര ജന്മത്തിൽ ഉത്കൃഷ്ടജന്മം കിട്ടുകയുള്ളു. ദുഷ്കർമ്മം ചെയ്താൽ അപകൃഷ്ടജന്മമേ ലഭിക്കുകയുള്ളു. ഈ കർമ്മനീതി പട്ടിസദ്യയിലൂടെ വെളിപ്പെടുത്തി വ്യക്തികൾക്ക് കർമ്മഗുണതത്വം ഉദാഹരിക്കുകയായിരുന്നു സ്വാമികൾ. വ്യഷ്ടിക്ക്= വ്യക്തിക്ക്. കർമ്മഗുണതത്വം= സ്വകർമ്മങ്ങൾ ഉണ്ടാക്കുന്ന നന്മ തിന്മകളുടെ നിജസ്ഥിതി.

**ശ്ലോകം:20**

*കൊല്ലാനണഞ്ഞ കടുവായുടെ നേർക്കടുത്തു*
*മെല്ലെത്തലോടിയതിനെബ്ഭത ശാന്തനാക്കി*
*ഉല്ലാസമോടഥ തിരിച്ചു നടത്തിവിട്ട*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം:20** ക്രൂരനായ ഒരു കടുവ ഒരിക്കൽ സ്വാമിയുടെ നേർക്കു ചാടി വന്നു. അതുകണ്ട് കൂടെയുണ്ടായിരുന്ന ഭക്തന്മാർ ഭയന്ന് മരങ്ങളിൽ കയറി അഭയസ്ഥാനം നേടി. സ്വാമികളാകട്ടെ അടുത്തു വന്ന കടുവായെ തട്ടിത്തലോടി. 'ഇവിടെ നിൽക്കാതെ ആളുകൾ കണ്ടാൽ നിന്നെ ക്കൊല്ലും' എന്നു സ്നേഹാർദ്രനായി പറഞ്ഞു. ആ ഹിംസ്രജന്തു ഒരു മാൻകുട്ടിയെപ്പോലെ ശാന്തനായി, വാലാട്ടിക്കൊണ്ട് സ്വാമികളുടെ പാദം നക്കിത്തുടച്ചിട്ട് സ്ഥലം വിട്ടു. ഇതു കണ്ടു മരത്തിലിരുന്നവർ അത്ഭുതാളിച്ചു പോയി. കോടനാട്ടുവനത്തിൽ വച്ചാണ് ഈ സംഭവം നടന്നതെന്നു പറയപ്പെടുന്നു. ആ കഥയാണ് ഇവിടെ സൂചിപ്പിക്കുന്നത്.

**ശ്ലോകം: 21**

*ഭോഗം വിടർത്തിയതിരൂക്ഷ വിഷം വമിച്ച-*
*ഭോഗീന്ദ്രനെക്കരതലത്തിലണച്ചുമന്ദം*
*യോഗത്തിനാൽ മറുകരയ്ക്കു കടത്തിവിട്ട*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:21** ഭോഗം വിടർത്തി= പത്തി വിടർത്തി. ഭോഗം= പത്തി. അതിരൂക്ഷവിഷം വമിച്ച= മാരകമായ വിഷം പ്രവഹിപ്പിച്ച. ഭോഗീന്ദ്രനെ= സർപ്പത്തെ.കരതലത്തിലണച്ച്= കയ്യിലെടുത്ത്. മന്ദം= സാവധാനം. യോഗത്തിനാൽ = ഭാഗ്യം കൊണ്ട്.മറുകരയ്ക്കു കടത്തിവിട്ട= മറ്റൊരു സ്ഥല

ത്തേക്ക് കൊണ്ടു ചെന്നാക്കിയ. വിഷം വമിക്കുന്ന പാമ്പിനെ തല്ലി ക്കൊല്ലുകയാണ് പതിവ്. പക്ഷെ സർപ്പത്തിന്റെ ഭാഗ്യം കൊണ്ട് സ്വാമി കൾ അതിനെ തൃക്കയ്യിലെടുത്തു. തൻമൂലം സർപ്പത്തിനു ചാകാതെ മറ്റൊരിടത്തെത്തി രക്ഷപ്പെടാൻ കഴിഞ്ഞു., 'ഭോഗം' എന്ന പദത്തിന് വിഷയസുഖങ്ങളെന്നും, ഭോഗീന്ദ്രനെന്ന പദത്തിന് ലൗകിക സുഖാ നുഭവങ്ങളിൽ മുഴുകിക്കഴിയുന്നവനെന്നും യോഗത്തിനാൽ എന്ന പദ ത്തിന് യോഗശക്തികൊണ്ട് എന്നും കൂടി അർത്ഥമുണ്ട്. അതിനാൽ ലൗകിക ഭോഗങ്ങളിൽ മുഴുകിക്കഴിഞ്ഞ ആളുകളെ സ്വാമികൾ തന്റെ യോഗശക്തികൊണ്ട് മറുകരയ്ക്ക് (മോക്ഷ മാർഗ്ഗത്തിലേക്ക്) നയിച്ചു എന്നൊരു അർത്ഥാരോപം കൂടി ഇവിടെ ധ്വനിക്കുന്നു.

**ശ്ലോകം:22**

*കൂപക്കര പ്രഥിതമില്ലമതിൽക്കടന്ന-*
*സ്സ്വാപാദിവിട്ടു, ത്രിദിനത്തിനകത്തു ഭംഗ്യാ*
*പേർപെറ്റ തന്ത്രവിധി സർവമഹോ! പഠിച്ച*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:22** കൂപക്കരപ്രഥിതമില്ലമതിൽ= കൂപക്കരമഠം എന്നു പ്രസിദ്ധ മായ നമ്പൂതിരി ഇല്ലത്തിൽ. പ്രഥിതം= പ്രസിദ്ധം. തിരുവനന്തപുരത്തെ പ്രസിദ്ധമായ ഒരു നമ്പൂതിരി ഇല്ലമായിരുന്നു കൂപക്കരമഠം. ഇവർ വലിയ ജന്മികളും താന്ത്രികന്മാരുമായിരുന്നു. സ്വാപാദി വിട്ട്= സ്വാപം (ഉറക്കം) മുതലായവ കൂടാതെ= ഊണും ഉറക്കവുമില്ലാതെ. സ്വാപം= ഉറക്കം. ത്രിദിനത്തിനകത്ത്= മൂന്നു ദിവസത്തിനുള്ളിൽ. പേർപെറ്റ= സുപ്രസി ദ്ധമായ. തന്ത്രവിധി സർവം= എല്ലാ തന്ത്രവിധികളും. ശ്രീ ചട്ടമ്പി സ്വാമി കൾ കൂപക്കരമഠത്തിലെ ഗ്രന്ഥപ്പുരയിൽ കടന്ന് ഊണും ഉറക്കവുമി ല്ലാതെ. സ്വാപം= ഉറക്കം. ത്രിദിനത്തിനകത്ത്= മൂന്നു ദിവസത്തിനുള്ളിൽ, പേർപെറ്റ= സുപ്രസിദ്ധമായ.തന്ത്രവിധി സർവം= എല്ലാ തന്ത്രവിധികളും . ശ്രീ ചട്ടമ്പിസ്വാമികൾ കൂപക്കരമഠത്തിലെ ഗ്രന്ഥപ്പുരയിൽ കടന്ന് ഊണും ഉറക്കവുമില്ലാതെ മൂന്നു ദിവസം കൊണ്ട് തന്ത്രവിധികൾ. ക്ഷേത്രപ്രതിഷ്ഠാദി കാര്യങ്ങൾ എന്നിവ പഠിച്ചു എന്ന് ഐതീഹ്യം. അന്ന് ചട്ടമ്പി സ്വാമിക്ക് ഇരുപത്തിഒമ്പത് വയസ്സായിരുന്നു പ്രായം.

**ശ്ലോകം: 23**

*യോഗത്വ ശക്തിയതുകൊണ്ടു ഭുജിഷ്യചിത്തം*
*വേഗം വശിപ്പതുചിതജ്ഞനു ചേർന്നതല്ല*
*ആഗസ്സതാ, ത്മപരഹിംസനമെന്നുരച്ച-*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:23** യോഗത്വശക്തി= യോഗശക്തി. ഭുജിഷ്യചിത്തം= ശിഷ്യരുടെ മനസ്സ്.ഭുജിഷ്യർ= ശിഷ്യന്മാർ.വശിപ്പത്= വശീകരിക്കുന്നത്. ഉചിതജ്ഞന്= തപ:ശക്തിയുടെ ഔചിത്യം അറിയാവുന്നവന്.ആഗസ്സത്=അത് (യോഗ ശക്തി കൊണ്ട് ശിഷ്യരുടെ മനസ്സിനെ വശപ്പെടുത്തുന്നത്) പാപമാണ്. ആഗസ്സ്= പാപം. ആത്മപരഹിംസനം= തന്നോടും അന്യരോടും ചെയ്യുന്ന ഹിംസ. എന്നുരച്ച= എന്നു പറഞ്ഞ. കോടനാട്ടുവനങ്ങളിൽ സ്വാമികൾ വിശ്രമിക്കുന്ന കാലത്തു നടന്ന ഒരു സംഭവമാണിവിടെ പരാമർശിക്കുന്നത്. തീർത്ഥപാദപരമസംഹ സ്വാമികൾ ചട്ടമ്പിസ്വാമികളോടൊത്ത് യോഗസാധനകൾ ശീലിച്ചു താമസിക്കുന്നു. യോഗ സാധനകളുടെ ശക്തിവിശേഷാതിശയങ്ങളെക്കുറിച്ച് സ്വാമികൾ തീർത്ഥപാദരോട് സംസാരിക്കുകയായിരുന്നു. എന്നിട്ടു പറഞ്ഞു. "ഗുരു തന്റെ യോഗസിദ്ധികൾ കാട്ടി ശിഷ്യനെ അദ്ഭുതപ്പെടുത്തുകയോ വശീകരിക്കുകയോ ചെയ്യരുതെന്ന്. അതു പാപമാണ്. ശിഷ്യഹൃദയത്തെ ദുർബലപ്പെടുത്താനേ അതു സഹായിക്കുകയുള്ളു. ചില സന്യാസിമാർ അങ്ങനെ ചില അദ്ഭുതങ്ങൾ കാണിക്കാറുണ്ട്. അത് തന്നോടും അന്യരോടും കാണിക്കുന്ന ഹിംസയാണ്. ഇത്രയും പറഞ്ഞിട്ട് അടുത്തൊരു മരത്തിൽ പടർന്നു കിടന്ന വല്ലിയെ താഴേയ്ക്കിറങ്ങാൻ അദ്ദേഹം കൈവിരൽ കൊണ്ട് ആംഗ്യം കാട്ടി. അതുടനേ ചുറ്റഴിഞ്ഞ് താഴെ ഇറങ്ങി. വീണ്ടും ആംഗ്യം കാട്ടിയപ്പോൾ അതു പഴയപോലെ മരത്തിൽ ചുറ്റിക്കയറി. യോഗശക്തി കൊണ്ടാണ് സ്വാമികൾ ഈ അദ്ഭുതം കാണിച്ചത്. പക്ഷെ വള്ളിയുടെ ഇലകളെല്ലാം വാടിയിരുന്നു.

**ശ്ലോകം:24**

*ബ്രഹ്മം മനുഷ്യവടിവാർന്നവനീതലത്തിൽ*
*സമ്മോദമോടു നിജ ലീലകളാടി വീണ്ടും*
*ബ്രഹ്മത്തിനുള്ള സഹജസ്ഥിതിയായ്ച്ചമഞ്ഞ*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം:24** ബ്രഹ്മം= പരബ്രഹ്മം. മനുഷ്യവടിവാർന്ന്= മനുഷ്യരൂപമെടുത്ത്. അവനീതലത്തിൽ = ഭൂമിയിൽ. സമ്മോദമോട്= സന്തോഷപൂർവ്വം. യഥേച്ഛം എന്ന് ഇവിടെ അർത്ഥം. നിജ= തന്റെ. ലീലകളാടി= ജീവനലീലകളാടിയിട്ട്. ബ്രഹ്മത്തിന്റെ സഹജാവസ്ഥയിൽത്തന്നെ പരിപൂർണ്ണമായിത്തീർന്ന. എല്ലാ ജീവന്റെയും ഉല്പത്തി സ്ഥാനം ബ്രഹ്മമാണല്ലോ. ബ്രഹ്മം മനുഷ്യരൂപത്തിൽ ചട്ടമ്പിസ്വാമിയായി ജനിച്ചു. ജീവവാസനയനുസരിച്ച് തന്റെ ജീവനലീലകളാടിത്തീർന്ന ശേഷം വീണ്ടും ബ്രഹ്മത്തിന്റെ സഹജാവസ്ഥയിൽ പൂർണ്ണത പ്രാപിച്ചു എന്നർത്ഥം. ബ്രഹ്മസ്വരൂപനായ തിരുവടികൾ വീണ്ടും ബ്രഹ്മരൂപനായി എന്നു സാരം. സ്വാമിതിരുവടികളുടെ സമാധി, ജീവന്റെ പരിപൂർണ്ണമായ ബ്രഹ്മലയം തന്നെയായിരുന്നു എന്നു സൂചന.

**ശ്ലോകം:25**

*നേരായ കാരണവരായൊരു 'കുമ്പള'ത്തെ*
*ച്ചാരത്തു കണ്ടമിത കൗതുകമാർന്നൊരിക്കൽ*
*തീരാത്ത പുണ്യമൊടു പന്മനയിൽക്കടന്ന*
*വിദ്യാധിരാജ ഭഗവൻ! തവ സുപ്രഭാതം.*

**ശ്ലോകം:25** നേരായ കാരണവരായൊരു= ശരിക്കും തന്റെ കാരണവരായ. കുമ്പളത്തു ശങ്കുപ്പിള്ളയെ ആദ്യമായി കണ്ടയുടനേ തന്നെ സ്വാമികൾ അദ്ദേഹത്തെ അഭിസംബോധന ചെയ്തത് 'കാരണവരേ' എന്നാണ്. കുമ്പളത്തിന് അന്ന് 28 വയസ്സേ പ്രായമുണ്ടായിരുന്നുള്ളൂ. അപ്പോൾ അടുത്തു നിന്ന ഒരു ഭക്തൻ സ്വാമികളോടു ചോദിച്ചു ചെറുപ്പക്കാരനായ ഇദ്ദേഹത്തെ സ്വാമികൾ കാരണവരെന്നു വിളിച്ചതെന്തിനാണെന്ന് അപ്പോൾ തിരുവടികൾ പറഞ്ഞു. കഴിഞ്ഞൊരു ജന്മത്തിൽ എന്റെ കാരണവരായിരുന്നുവെന്ന്. അതുകൊണ്ടാണ് 'നേരായ കാരണവർ' എന്ന് പ്രയോഗിച്ചത്. തീരാത്ത പുണ്യമൊട്= അഴിവില്ലാത്ത പുണ്യത്തോടുകൂടി. സ്വാമികൾ പന്മനയിൽ വന്നത്, പന്മനദേശത്തിന്റെ പുണ്യാതിരേകം കൊണ്ടാണെന്നു സൂചന.

**ശ്ലോകം:26**

*കാലേ നിനച്ചു നിജ ദിവ്യസമാധി മേട-*
*ക്കാലേ കടക്കുമൊരു കാർത്തിക നാളിലെന്നായ്*
*ലീലാവപുസ്സഥ വെടിഞ്ഞുടനാത്മരൂപം*
*ചാലേ വരിച്ച ഭഗവൻ! തവ സുപ്രഭാതം*

**ശ്ലോകം: 26** നിജ ദിവ്യ സമാധി= തന്റെ സമാധി മേടക്കാലേ കടക്കുമൊരു കാർത്തിക നാളിലെന്നായ്= മേടമാസത്തിലെ കാർത്തിക നക്ഷത്രത്തിലാണെന്ന്, കാലേ= കാലേകൂട്ടിത്തന്നെ. നിനച്ച്= വിചാരിച്ച്. അഥ= അനന്തരം. ലീലാവപുസ്സ്= ജീവനലീലകളാടാൻ വേണ്ടി മാത്രം സ്വീകരിച്ച ശരീരം. വെടിഞ്ഞ്= ഉപേക്ഷിച്ചിട്ട്,ഉടൻ= ഉടനെതന്നെ. ആത്മദേഹം= തന്റേതായ യഥാർത്ഥ സ്വരൂപം, അതായത് ബ്രഹ്മവപുസ്സ്, ചാലേവരിച്ച= സ്വീകരിച്ച മേടമാസത്തിലെ കാർത്തിക നക്ഷത്രത്തിൽ തന്റെ സമാധി സംഭവിക്കുമെന്ന് യഥാകാലം അവിടുന്നു മനസിലാക്കി. എന്നിട്ട് കാലമായപ്പോൾ ജീവന ലീലകൾക്കു വേണ്ടി താൻ സ്വീകരിച്ച തന്റേതല്ലാത്ത ശരീരത്തെ ഉപേക്ഷിച്ചിട്ട് സ്വന്തമായ ബ്രഹ്മവപുസ്സു സ്വീകരിച്ചു എന്നർത്ഥം. കൊല്ലവർഷം 1099 മേടം 23-ാം തീയതി (1924 മേയ് 5) വൈകുന്നേരം നാലു മണിക്ക് കാർത്തിക നക്ഷത്രത്തിൽ നടന്ന മഹാസമാധിയാണ് ഇവിടെ സൂചിപ്പിക്കപ്പെടുന്നത്.

**ശ്ലോകം:27**

*ആ ജന്മകാലമിഹ താവക പാദപത്മം*
*പൂജിക്കുവാൻ കഴിവെനിക്കു തരേണമെന്നും*
*ഈ ജന്മപാപമകലാൻ വഴികാട്ടിടേണം*
*വിദ്യാധിരാജ ഗുരുദേവ! ഭവൽ പ്രസാദം*

**ശ്ലോകം:27** വിദ്യാധിരാജ ഗുരുദേവ= ഗുരു ദേവനായ അല്ലയോ വിദ്യാധിരാജ ഭഗവാനേ! ഭവൽ പ്രസാദം= അവിടുത്തെ പ്രസാദം. ഇഹ= ഈ ലോകത്ത്. ആജന്മകാലം= ജീവിച്ചിരിക്കുന്നിടത്തോളം കാലം. താവക പാദപത്മം പൂജിക്കുവാൻ= അവിടുത്തെ തൃപ്പാദങ്ങൾ പൂജിക്കുവാൻ. കഴിവെനിക്കു തരേണം= എനിക്കു കഴിവു നൽകണം. ഈ ജന്മപാപമകലാൻ= ഈ ജന്മത്തിൽ ചെയ്തുപോയ പാപങ്ങൾ അകന്നു പോകാൻ. വഴികാട്ടിടേണം= വഴി കാണിക്കുകയും വേണം. മരിക്കുംവരെ അങ്ങയുടെ തൃപ്പാദപൂജ ചെയ്യാനും ചെയ്തുപോയ പാപങ്ങൾ നശിക്കാനും അവിടുത്തെ പ്രസാദം എന്നെ അനുഗ്രഹിക്കേണമേ എന്ന് പ്രാർത്ഥിക്കുന്നു.

**ശ്ലോകം:28**

*ശ്വേതശ്വേത വിഭൂതിഭാസുര ലലാ-*
*ടാഭം, യതീന്ദ്രം ലസൽ-*
*പ്രീത ശ്രീകളധൗതകാന്തവപുഷം,*
*കാരുണ്യ പൂർണ്ണേക്ഷണം,*
*സ്ഫീത പ്രേമ മരന്ദസാര,മമരം*
*പദ്മാസനസ്ഥം,വിഭും,*
*ശ്രീ ഭട്ടാരകദേവദേവമനിശം*
*വിദ്യാധിരാജം ഭജേ.*

**ശ്ലോകം: 28** ശ്വേതശ്വേത വിഭൂതിഭാസുരലലാടാഭം= നല്ല മെണ്മയുള്ള ഭസ്മം കൊണ്ടു മനോഹരമായ നെറ്റിത്തടത്തിന്റെ ഭംഗിയോടു കൂടിയവനും ശ്വേതശ്വേതം= നല്ലവണ്ണം വെളുത്തത്. ശ്വേത ശബ്ദത്തിന്റെ ആവർത്തനം വെണ്മയുടെ ആധിക്യത്തെ സൂചിപ്പിക്കുന്നു. യതീന്ദ്രം= സന്യാസിശ്രേഷ്ഠനും ലസത്പ്രീത ശ്രീകളധൗതകാന്തവപുഷം= ലസത്തും (ഭംഗിയേറിയതും) പ്രീതവും (പ്രീതികരവും) ശ്രീകരവും (ഐശ്വര്യകരവും) കളധൗതകാന്തവും (കളധൗതം പോലെ അതായത് സ്വർണം പോലെ കാന്തിയേറിയതും) ആയ വപുസ്സോട് (ശരീരത്തോടു) കൂടിയവനും- സ്വർണം പോലെ മനോഹരമായ ശരീരത്തോടുകൂടിയവനും. സ്വാമികൾക്ക് സ്വർണത്തിന്റെ നിറമായിരുന്നുവെന്ന് അവിടുത്തെ നേരിൽ കണ്ടിട്ടുള്ള ശ്രീ ചിത്രമെഴുത്തു വർഗ്ഗീസ് രേഖപ്പെടുത്തിയിട്ടുണ്ട്. കാരുണ്യപൂർണ്ണേക്ഷണം= കാരുണ്യം നിറഞ്ഞ കണ്ണുകളോടു കൂടിയവനും. സ്ഫീത പ്രേമ മരന്ദസാരം= സ്ഫീതമായ (വർദ്ധിച്ച) പ്രേമമാകുന്ന (നിഷ്ക്കാമസ്നേഹമാകുന്ന) മരന്ദത്തിന്റെ (തേനിന്റെ) സാരസർവസ്വമായവനും. അമരം= മരണമില്ലാത്തവനും പദ്മാസനസ്ഥം= പദ്മാസനത്തിൽ സ്ഥിതി ചെയ്യുന്നവനും വിഭും= വിഭുവും(മഹാപ്രഭുവും) ആയ ശ്രീ ഭട്ടാരകദേവദേവം= ശ്രേഷ്ഠനായ ശ്രീ ഭട്ടാരകദേവനെ. അനിശം= എപ്പോഴും ഭജേ= ഞാൻ ഭജിക്കുന്നു.

ഓം നമോ ഭഗവതേ വിദ്യാധിരാജായ

# ധ്യാനശ്ലോകങ്ങൾ

**ശ്ലോകം: 1**

*വന്ദേഹം ദേവദേവം, മുനികുലതിലകം,*
*മുക്തിസന്ദായകം തം*
*വന്ദേ വൃന്ദാരകാഗ്രേസര വിനുതപദം,*
*വന്ദനീയാനുഭാവം*
*വന്ദേ ബ്രഹ്മസ്വരൂപം, വിശരണവിഷയോന്*
*മാദസാമഗ്രി സാരം,*
*വന്ദേ വിഖ്യാത വിശ്വോത്തരചരിതമമും*
*ഹന്ത! വിദ്യാധിരാജം*

**ശ്ലോകം: 1** ദേവദേവം = ദേവദേവനും, മുനികുല തിലകം= മുനികുലത്തിനു തിലകം (നെറ്റിപ്പൊട്ട്) ആയിട്ടുള്ളവനും, മുക്തിസന്ദായകം= മുക്തിപ്രദനും, വൃന്ദാരകാഗ്രേസരവിനുതപദം= ദേവശ്രേഷ്ഠന്മാരാൽ പോലും വന്ദിക്കപ്പെടുന്ന പാദങ്ങളോടു കൂടിയവനും, ബ്രഹ്മ സ്വരൂപം= ബ്രഹ്മസ്വരൂപനും വിശരണ വിഷയോന്മാദ സാമഗ്രിസാരം= വിഷയോന്മാദത്തിനു കാരണമാകുന്ന സാമഗ്രികളുടെ ശക്തി മുഴുവൻ നശിപ്പിച്ചവനും (വിഷയ സുഖങ്ങൾ വെടിഞ്ഞവനും), വിഖ്യാത വിശ്വോത്തര ചരിതം= ലോകപ്രശസ്തമായ ചരിതത്തോടു കൂടിയവനും ആയ അമും തം വിദ്യാധിരാജം= ആ വിദ്യാധിരാജനെ, വന്ദേഹം= ഞാൻ വന്ദിക്കുന്നു.

**ശ്ലോകം:2**

*വേഷാലംകൃതി വിട്ട കാന്തകമനീയാംഗം,*
*വിശാലാളികം,*
*നാസാകേസരഭാസുരോജ്ജ്വല മുഖാം-*
*ഭോജം മനോരഞ്ജ്ജകം,*
*ദോഷാശേഷ വിശോഷണാത്മചരിതം,*
*പ്രേമാസ്പദം, താപസം,*
*സംസാരാർണ്ണവതാരകം, ഹൃദി സദാ*
*വിദ്യാധിരാജം ഭജേ.*

**ശ്ലോകം:2** വേഷാലംകൃതി വിട്ടകാന്തകമനീയാംഗം= കാഷായം, കമണ്ഡലു മുതലായ സന്യാസിമാരുടെ വേഷാലങ്കാരങ്ങളൊന്നുമില്ലാത്തതും, കാന്തവും (കാന്തിയേറിയതും) കമനീയവും (മനോഹരവും) ആയ അംഗത്തോടു (ശരീരവിലാസത്തോടു) കൂടിയവനും, വിശാലാളികം= വിസ്തൃതമായ നെറ്റിത്തടത്തോടു കൂടിയവനും; നാസാകേസരഭാസുരോജ്ജ്വല= നാസികയാകുന്ന കേസരത്താൽ ഭാസുരവും (മനോഹരവും) ഉജ്ജ്വലവും( പ്രകാശിക്കുന്നതും) മനോരഞ്ജകവും = മനസ്സിന് ആനന്ദം നൽകുന്നതും ആയ, മുഖാംഭോജം= താമരപ്പൂ പോലുള്ള മുഖത്തോടു കൂടിയവനും, ദോഷാശേഷ വിശോഷണാത്മചരിതം= സർവ ദോഷങ്ങളെയും ക്ഷയിപ്പിച്ച ജീവിതകഥയോടു കൂടിയവനും; പ്രേമാസ്പദം= പ്രതിഫലേച്ഛയില്ലാത്ത നിഷ്ക്കളങ്കസ്നേഹത്തിന് ഇരിപ്പിടമായവനും, സംസാരസാഗരം കടത്തിവിടുന്നവനും ആയ വിദ്യാധിരാജം= വിദ്യാധിരാജനെ സദാ= എപ്പോഴും, ഹൃദി= ഹൃദയത്തിൽ, ഭജേ= ഞാൻ ഭജിക്കുന്നു.

**ശ്ലോകം: 3**

*ബ്രഹ്മധ്യാനമഹസ്സുയർന്ന മുഖവും,*
*രമ്യാവദാതാഭമായ്*
*തമ്മിൽച്ചേർന്നിടതൂർന്നു നാഭിവരെയും*
*നീളുന്നൊര ശ്മശ്രുവും,*
*സമ്മോഹങ്ങളകന്നു കാന്തിപൊഴിയും*
*തൃക്കൺവിലാസങ്ങളും*
*ചെമ്മേ ചേർന്നമരാഭനായി വിലസും*
*ഭട്ടാരകേശം ഭജേ.*

**ശ്ലോകം:3.** ബ്രഹ്മധ്യാനമഹസ്സുയർന്ന മുഖവും= ബ്രഹ്മധ്യാനത്തിന്റെ തേജസ്സു കൊണ്ടു പ്രകാശിക്കുന്ന മുഖവും, രമ്യാവദാതാഭമായ്= രമ്യവും (മനോഹരവും) അവദാതവും (വെളുത്തതും) ആഭവും (കാന്തിയേറിയതും) ആയതും, തമ്മിൽച്ചേർന്നിടതൂർന്നു= തമ്മിൽച്ചേർന്നതും ഇടതൂർന്നതും ആയി നാഭിവരെ നീണ്ടു കിടക്കുന്ന ശ്മശ്രുക്കളോട് (മുഖരോമങ്ങളോടു കൂടിയവനും), എല്ലാ മോഹങ്ങളും

അകന്നവനും, കാന്തിചൊരിയുന്ന തൃക്കൺ വിലാസങ്ങളോടു കൂടിയ വനും ആയി, അമരാഭനായി= ദേവനെപ്പോലെ കാന്തിയുള്ളവനായി, വിലസും= ശോഭിക്കുന്ന, ഭട്ടാരകേശം= ഭട്ടാരകേശനെ (ചട്ടമ്പിസ്വാമി യെ) ഭജേ= ഞാൻ ഭജിക്കുന്നു.

# വിദ്യാധിരാജ ഗാനങ്ങൾ

1

*മുനിവര! മുനിജനമണിവൊരു മണിവര!*
*വരഫലദായക! ദേവ! വിഭോ!*
*തവപദയുഗളമനോഹരസരസിജ-*
*മിവനടിപണിയുകയാണു വിഭോ!*
*ശ്രിതജന ദുരിത നിവാരണ നിപുണ! നി-*
*കാമ നിരഞ്ജന യോഗമതേ!*
*നതജനസുകൃതവിധാന വിചക്ഷണ!*
*നാഥ! നമാമി നമാമി പദേ*
*ശരദിജശശിമണി ബിംബ സമുജ്ജ്വല*
*ചാരു മുഖാംബുജസൗമ്യ രുചേ!*
*കള കളധൗതസമാനസുമോഹന*
*കാന്തകളേബര കാമ്യരുചേ!*
*വിമല ജവീയസ ധവള മനോരമ*
*ശിരസിജ ഭൂഷിത മൗലിരുചേ!*
*വിതതവിരാജിത ഫാലതലാഞ്ചിത*
*ഭൂതിവിലാസ വിധാനരുചേ!*
*തവപദ കമലമരന്ദരസം മമ*
*ഹൃദയ മരാളിക പിബതി സദാ*
*ഭവഭയഭരിത മഹാമയദുരിത വി-*

നാശക ഭേഷജമേഷ രസം.
ഗുരുവര! ഗുരുതര ദുരിതതരാർണ്ണവ
നുരകളിൽ മുഴുകുമൊരിവനനിശം
തവ പദതളിരൊരു തരണിയതാകണ-
മറിവിനു നിറകടലായ മുനേ!
പ്രതിഭടഖണ്ഡന! രിപുജനദണ്ഡന!
മുനിജനമണ്ഡലമണ്ഡനമേ!
നിരുപമപണ്ഡിത! ബുധജനമണ്ഡിത!
തവപദമുണ്ടകമിഹശരണം
ഉലകിടമഖിലമുറഞ്ഞു നിറഞ്ഞ ചി-
ദാമൃത ലഹരിനുകർന്നു സദാ
നലമൊടു ഭാവസമാധിയിൽ മുഴുകിയ
നവഗുണപരിമള! പാലയ മാം
സുരവര! സുരമുനിജനപരിസേവിത!
സുചരിത! സുവിദിത! സുഗുണനിധേ!
പദയുഗപയസിജ പരിമള പരിചയ-
പദമതു വിതരതു മമ ഭവികം.

2

മുനിമാരണിമണി മൗലിയിലണിയും-
വരമണിയായ്
മലമാതിനു മകനാകിയ ഗുഹമാനസ-
മണിയായ്
മലനാടിനു പുകളേകിയ വരയോഗികൾ-
മണിയായ്
മരുവീടിന ഭട്ടാരക പദകമലം വന്ദേ
പുരുഭൂതിയിലൊളിവീശിയൊരളികം
ഹൃദികുതുകം-
ചൊരിയും ശിരസിജസംഹതിവിലസന്മുഖ-
കമലം,

കരുണാമൃത കിരണാവലിവഴിയും മിഴിയുഗളം
വരദാരുണ ചരണാംബുജയുഗവും ഹൃദി കലയേ
കമലാസനകലിതസ്ഥിതി കലരുന്നൊരു രൂപം,
കരബന്ധിത ചിന്മുദ്രയൊടഴകൊഴുകും രൂപം
ചരണാശ്രിതജനമംഗലകരമാം തവ രൂപം
സതതം മമ ഹൃദയത്തിനു കണിയായിവരേണം
സകലാഗമ കലശാംബുധി മഥനാമൃത സാരം
സകലാർഹമതെന്നോതിയ സമദർശനഭഗവൻ!
നിഗമാവലി വിഭജിച്ചൊരു മുനിദേവനുപോലും
കഴിയാത്തൊരു കലയാണതു കലയേ
തവ പാദം
അറിവിൻ നിറകടലായ് സ്വയമറിവിന്നുറ
വിടമായ്
മറനാലിനുമുറവായിഹ,കലകൾക്കൊരു
കലയായ്
ശുകരഥ്യയിലതിസത്വരമിതി ചിൽപ്പദ
മേറാൻ
കഴിവേതൊരു മുനിവര്യനു പരമുണ്ടിതുപോലെ
നരജീവിതദുരയാലതിദുരിതം മമജന്മം
കറയാവരുതതിനായിഹ വരമേകുക ദേവാ!
തരുണാരുണ വരകോമളതരപങ്കജ സദൃശം
ചരണം തവ തരണം മമ ശരണം ഗുരുദേവാ

# പ്രൊഫ. ജഗദി വേലായുധൻ നായരുടെ കൃതികൾ

| | |
|---|---|
| ശ്രീ വിദ്യാധിരാജ പുരാണം | (ഹംസപ്പാട്ട്) |
| രാധ | (ഖണ്ഡകാവ്യം) |
| സഹജ | (നാടകം) |
| ഗുമസ്തൻ | (ചെറുകഥാ സമാഹാരം) |
| യമുനാഘട്ടം | (ഗാന്ധിക്കവിതകൾ) |
| ഹീര | (വ്യാഖ്യാനം) |
| ഉമാകേരളം (ഒന്നാം സർഗ്ഗം) | Do |
| നളിനി | Do |
| ഭാരതം സ്ത്രീപർവം | Do |
| കരുണ | Do |
| മലയാള ശാകുന്തളം | Do |
| നളചരിതം ആട്ടക്കഥ (നാലാം ദിവസം) | Do |
| മഹാകവി ഉള്ളൂർ | (ബാലസാഹിത്യം) |
| മഹാകവി വള്ളത്തോൾ | Do |
| മഹാകവി കുമാരനാശാൻ | Do |
| എ.ആർ.രാജരാജവർമ്മ | Do |
| പത്തു രത്നങ്ങൾ | Do |
| കല്യാണ സൗഗന്ധികം | Do |
| ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ. | |



# ശ്രീവിദ്യാധിരാജ സുപ്രഭാതം

## പ്രൊഫ.ജഗതി വേലായുധൻ നായർ

ചോദകൻ, മോദകൻ, മോക്ഷദൻ എന്ന് സന്ന്യാസി ഗുരുക്കന്മാർ മൂന്നു തരത്തിലുണ്ട്. അദ്ധ്യാത്മ മാർഗ്ഗത്തിലേക്ക് ശിഷ്യനെ പ്രചോദിപ്പിക്കുന്ന ഗുരുവാണ് ചോദകൻ. ബ്രഹ്മതത്ത്വം ഉപദേശിച്ച് അദ്ധ്യാത്മമാർഗ്ഗത്തിലേക്ക് ശിഷ്യന് സന്തോഷം ജനിപ്പിക്കുന്ന ഗുരു മോദകൻ. മന്ത്രോപദേശം കൊണ്ട് ബ്രഹ്മസാക്ഷാത്ക്കാരം ബോദ്ധ്യപ്പെടുത്തി മായാബന്ധങ്ങളിൽ നിന്നും ശിഷ്യനെ മുക്തനാക്കുന്ന ഗുരു മോക്ഷദനും. ശ്രീ ചട്ടമ്പിസ്വാമികൾ മോക്ഷദനായ ഗുരുവാണ്. കാവി മുണ്ടുടുക്കാതെയും യോഗദണ്ഡെടുക്കാതെയും ഒരു സാധാരണക്കാരനെപ്പോലെ ജീവിച്ച അസാധാരണ യോഗിയായിരുന്ന ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ "ജ്ഞാനം സന്ന്യാസ ലക്ഷണം" എന്ന് ഉറക്കെ പ്രസ്താവിച്ച മഹാപ്രഭുവായിരുന്നു. സ്വാമികളുടെ ജീവിതം തന്നെയായിരുന്നു അതിന്റെ വ്യാഖ്യാനം. ശാസ്ത്രാർത്ഥങ്ങൾ പൂർണമായി അറിയുകയും അവയെ ലോകാചാരങ്ങളിൽ സ്ഥാപിക്കുകയും സ്വയം ആചരിക്കുകയും ചെയ്യുന്നവനാണ് ആചാര്യൻ. ശ്രീ ചട്ടമ്പി സ്വാമി തിരുവടികൾ അക്ഷരാർത്ഥത്തിൽ ആചാര്യനാണ്.